# ക്രുഷേവ് തിരുത്തൽവാദത്തിനെ-
# തിരായ സമരം അതിന്റെ
# പര്യവസാനംവരെകൊണ്ടുപോകുക!

---

[‘പീപ്പിൾസ്ഡെയിലി’യുടേയും, ‘റെഡ്ഫ്ളാഗി’
ന്റെയും, പത്രാധിപസമിതികളുടെ 1965ജൂൺ14ന്റെ
ലേഖനത്തിലെ പ്രസക്ത ഭാഗങ്ങൾ]

ചൈനാ പബ്ലിക്കേഷൻസ്,
കല്ലായ്റോഡ്, കോഴിക്കോട്-2.
കേരളം

# CARRY THE STRUGGLE AGAINST REVISIONISM THROUGH TO THE END!

*[EXCERPTS FROM JUNE 14, 1965 ARTICLE OF THE EDITORIAL DEPARTMENTS OF "PEOPLE'S DAILY" AND "RED FLAG"]*

CHINA PUBLICATIONS,
KALLAI ROAD, CALICUT-2.,
KERALA.

# ക്രൂഷേവ്
# തിരുത്തൽവാദത്തിനെതിരായ സമരം അതിന്റെ പര്യവസാനംവരെ കൊണ്ടുപോകുക.

['പീപ്പിൾസ് ഡെയിലി'യുടേയും, 'റെഡ്ഫ്ളാഗി'ന്റെയും പത്രാധിപസമിതികളുടെ 1965 ജൂൺ 14ന്റെ ലേഖനത്തിലെ പ്രസക്ത ഭാഗങ്ങൾ]

---

— — — — — — — — — — — — — — — — — — — —

— — — — — — — — — — — — — — — — — — — —

ചരിത്രത്തിൽ മിക്കപ്പോഴും കാര്യങ്ങൾ ഇപ്രകാരമാണ് സംഭവിക്കുന്നത്. പിന്തിരിപ്പനും ചീഞ്ഞളിഞ്ഞതുമായ ശക്തികൾ ബഹുജനങ്ങളെ വഞ്ചിക്കാനും തങ്ങളുടെ പിന്തിരിപ്പൻ ഉദ്ദേശങ്ങൾ നേടിയെടുക്കാനും വേണ്ടി പുരോഗമനപരവും വിപ്ലവപരവും ആയ മുദ്രാവാക്യങ്ങളെ തങ്ങളുടെ സ്വന്തം ബോർഡുകളിൽ കൗശലപൂർവ്വം പ്രദർശിപ്പിക്കുന്നു. തൊഴിലാളിവർഗ്ഗ വിപ്ലവത്തെ വഞ്ചിക്കാനായി രണ്ടാം ഇന്റർനേഷനലിന്റെ തിരുത്തൽ വാദികൾ "മാർക്സിസം" എന്ന മുദ്രാവാക്യം തങ്ങളുടെ ബോർഡുകളിൽ പതിച്ചു. സോവിയറുകളെ സംബന്ധിച്ച ബോൾഷെവിക്ക്കാരുടെ മുദ്രാവാക്യങ്ങൾ മെൻഷെവിക്കുകൾ ഏറ്റെടുക്കുകയും ഒരു ബൂർഷ്വാ സർവ്വാധിപത്യം സ്ഥാപിക്കാൻ പരിശ്രമിക്കുകയും ചെയ്തു. ടിറ്റൊ "സോഷ്യലിസ"ത്തിന്റെ വേഷമണിഞ്ഞുകൊണ്ടാണ് മുതലാളിത്വം നടപ്പിലാക്കുന്ന

തു്. ഇന്നാകട്ടെ സി. പി. എസ്സ്. യു. വിന്റെ പുതിയ നേതാക്കൾ ആ പഴയ ചെപ്പിടിവിദ്യ തന്നെയാണ് ചെയ്തുകൊണ്ടിരിക്കുന്നതു്. മാർക്സിസ്റ്റ്—ലെനിനിസ്റ്റ്കാരുടെ ചില മുദ്രാവാക്യങ്ങളേറെറടുത്തു കൊണ്ടു് തിരുത്തൽവാദ ലെനിന്റെ തുടങ്ങികൊണ്ടേയുള്ള അവരുടെ പ്രവർത്തനത്തിന്റെ അന്ത:സത്തയെ മറച്ചുവെക്കാൻ വേണ്ടി അവരൊരു പൂമുഖം പടുത്തുണ്ടാക്കുകയാണ്.

വർഗ്ഗസമരം വളരെ സങ്കീർണ്ണമാണ്. ഈ സമരത്തിന്നിടയിൽ സംഭവങ്ങളുടെ ബാഹ്യമായ മുഖചിത്രങ്ങൾ കൂടുതൽ സങ്കീർണ്ണമാണ്. സങ്കീർണ്ണമായ കാഴ്ചകൾക്ക് പിന്നിലുള്ള സത്തയിൽ എത്തിച്ചേരുന്നതിന്നുവേണ്ടി തെററായതിനെ ഇല്ലായ്മ ചെയ്യാനും ശരിയായതിനെ നിലനിർത്താനും ബാഹ്യമായ പ്രകടന രൂപങ്ങളിൽ നിന്നു് ആഭ്യന്തരമായ സത്തയിലേക്ക് എത്തിച്ചേരാനും ബോധപൂർവ്വം നമുക്ക് പ്രവർത്തിക്കേണ്ടതുണ്ടു്. സത്തായ അംശം നന്നായി ഗ്രഹിക്കുകവഴി മാത്രമെ മുഴവൻ സ്വരൂപത്തിൽ വസ്തുനിഷ്ഠമായ കാര്യങ്ങളുടെ താരതമ്യേന ആഴത്തിലും തികച്ചും ശരിയുമായ ഒരു ധാരണ നമുക്ക് കരസ്ഥമാക്കാൻ കഴിയുകയുള്ളു. മാർക്സിസം—ലെനിനിസം രണ്ടുതരത്തിൽ അതായതു് ഒരു ദൂരദർശിനിയെന്നോണവും ഒരു സൂക്ഷ്മദർശിനിയെന്നോണവും നമുക്ക് ഉപകരിക്കുന്നുണ്ടു്. കാര്യങ്ങളുടെ പുറം പൂച്ചിന്റെ അപ്പുറം തുളച്ചു കടക്കാനും അവയുടെ സത്ത ഗ്രഹിക്കുവാനും അതു് നമ്മെ സഹായിക്കുന്നു. കുറെയേറെ വർഷങ്ങളോളം ക്രൂഷേവ്യ് തിരുത്തൽവാദത്തെ കൈകാര്യം ചെയ്തശേഷം ഞങ്ങൾ സ്വല്പം അറിവുള്ളവരായിട്ടുണ്ടു്. ക്രൂഷേവിനെ അയാളുടെ യഥാർത്ഥ സ്വഭാവത്തിൽ വേർതിരിച്ചറിയാൻ കഴിഞ്ഞ ഞങ്ങളുടെ അനുഭവം അയാളുടെ പിൻഗാമികളുടെ യഥാർത്ഥ സ്വഭാവം ഞങ്ങൾക്ക് കണ്ടെത്താൻ എളുപ്പമാക്കി. അവർ ധരിച്ച കപടവേഷങ്ങൾ ഞങ്ങളെ തെററിദ്ധരിപ്പിക്കാൻ ഇടയാക്കിയില്ല.

— — — — — — — — — — — — — — — — — — — —

— — — — — — — — — — — — — — — — — — — —

ഇപ്പോൾ ഈ പഴയ കഥാപാത്രങ്ങൾ (ക്രൂഷേവിനെ കൂടാതെയുള്ള ക്രൂഷേവ്യ് തിരുത്തൽ വാദികൾ) എങ്ങിനെയാണ് തങ്ങളെ

പുതുവേഷങ്ങളിൽ സംവിധാനം ചെയ്യേണ്ടതെന്ന വളരെ വഷളായ
ത്തും വിഷമകരവുമായ പ്രശ്നം അഭിമുഖീകരിക്കുകയാണ്. ക്രൂഷേ
വിനെ തങ്ങൾ കൈവെടിഞ്ഞു എങ്കിലും ക്രൂഷേവിൽനിന്നു് തങ്ങൾ
കുറച്ചൊക്കെ വ്യത്യസ്ഥരാണെന്ന് കാട്ടാൻവേണ്ടി ചുരുക്കം ചില
ഭാവങ്ങളും ചുരുക്കം ചില കൌശലങ്ങളും അവക്ക് കാട്ടികൂട്ടേണ്ടതു
ണ്ടു്.

— — — — — — — — — — — — — — — — — — — —

— — — — — — = — — — — — — — — — — — — —

വൈരുദ്ധ്യങ്ങളെ അ
തങ്ങളുടെ സ്വന്തം പ്രസ്താവനകളിലുള്ള
വക്ക് വിശദീകരിക്കാൻ കഴിയുന്നില്ല. ഇന്നവർ ഒരു കാര്യം പറയും.
നാളെ മറെറാന്നും. അങ്ങിനെ ഓരോ പ്രാവശ്യവും സ്വന്തം മുഖത്തു്
അവർ ഓരോ അടി കൊടുക്കുകയാണ്.

— — — — — — — — — — — — — — — — — — — —

— — — — — — — — — — — — — — — — — — — —

ചൈനീസ് കമ്മ്യൂണിസ്റ്റ്കാരെ ഇന്നഭിമുഖീകരിക്കുന്ന പ്രശ്
നം ക്രൂഷേവ്യ് തിരുത്തൽവാദത്തിനെതിരായ സമരം അതിൻെറ പ
ര്യവസാനംവരെ കൊണ്ടുപോകേണമോ അതോ പകുതിവഴിക്കു് വെ
ച്ച് നിർത്തണമോ എന്നതാണ്.

കൂടുതൽ ഊർജ്ജിതമാ
തിരുത്തൽ വാദം കുത്തിക്കയററുവാനുള്ള
യ ഒരു ശ്രമത്തിന്നുവേണ്ടി കിതപ്പുമാററാൻ തെല്ലിട കിട്ടാനും നശി
ച്ച വീര്യം വീണ്ടെടുക്കാനും മുതൽമുടക്കു് സംഭരിക്കാനും ഉതകുമാറു്
മാർക്സിസം–ലെനിനിസത്തിൻെറയും തിരുത്തൽവാദത്തിൻെറയും ഇട
യ്ക്കുള്ള വിഭജന രേഖ മങ്ങിക്കാനായി ക്രൂഷേവ്യ് തിരുത്തൽ വാദികൾ
തങ്ങളാൽ ആവുന്നമാർഗ്ഗങ്ങളെല്ലാം ഉപയോഗിക്കുകയാണ്. തിരുത്തൽ
വാദത്തിന്നെതിരായ സമരം എത്തിയേടത്തു് നിർത്താൻ വിഫലമായി
അവർ ശ്രമിക്കുകയാണ്. നാമാണെങ്കിൽ ഇതിനു് തികച്ചും എതി
രായാണ്. പ്രവർത്തിക്കേണ്ടതു്. നമ്മുടെ വിജയശ്രീലാളിതമായ
യത്നം തുടൎന്നുകൊണ്ടു പോകുകയും അതിൻെറ പരിസമാപ്തിവരെ
ക്രൂഷേവ്യ് തിരുത്തൽവാദത്തിന്നെതിരായ സമരം ദൃഢതയോടെ മു
ന്നോട്ടു് കൊണ്ടുപോകുകയും ചെയ്യുകതന്നെവേണം.

ഇയ്യിടെയായി സി. പി. എസ്സ്. യു. വിൻെറ പുതിയ നേതാക്കന്മാർ ‘‘ഐക്യം’’ തുടങ്ങിയ മധുരം പൊതിഞ്ഞ വാക്കുകൾ ഉച്ചരിക്കുന്നതിൽ തങ്ങളുടെ ശബ്ദം കൂടുതൽ ഉച്ചത്തിൽ ഉയർത്തിക്കൊണ്ടിരിക്കയാണ്. നിഗൂഢമായ മാർച്ചുമാസത്തിലെ യോഗം ലജ്ജയില്ലാതെ വിളിച്ചുകൂട്ടുകവഴി സാർവ്വദേശീയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൻെറ ഐക്യം പൊളിച്ച അതേ ആൾക്കാർ ‘‘ഐക്യം’’ എന്ന ശ്രുതി ഇപ്പോൾ പാടിക്കൊണ്ടിരിക്കുന്നതു് വെറും അപഹാസ്യം മാത്രമാണെന്നു് കരുതിപോകരുതു്. അപഹാസ്യതയെക്കാളും കൂടുതലായി അതിലുണ്ടു്. അവക്കൊരു അത്യന്തം നീചമായ ലക്ഷ്യമുണ്ടു്. അമേരിക്കൻ സാമ്രാജ്യവാദികളുടെ വിറളിപിടിച്ച ആക്രമണത്തിൻെറ മുന്നിൽ വിപ്ലവശക്തികളുടെ കൂടുതൽ നല്ല ഐക്യത്തിനുവേണ്ടിയുള്ള ലോകജനതയുടെ അഭിലാഷങ്ങളെ മുതലെടുക്കാൻ അവർ ശ്രമിക്കുകയാണ്. സംഭവങ്ങളുടെ സമ്മർദ്ദത്തിൻ കീഴിൽ സി. പി. എസ്സ്. യു. വിൻെറ പുതിയ നേതാക്കന്മാക്ക് തങ്ങളുടെ അടവുകൾ മാറേറണ്ടതായി വന്നിട്ടുണ്ടു്. തൻെറ തിരുത്തൽവാദ ലൈനിനു് വഴങ്ങാൻ സഹോദര പാർട്ടികളെ നിർബ്ബന്ധിക്കുന്ന പരസ്യവും, നഗ്നവും, ധിക്കാരം നിറഞ്ഞതുമായ നയം അംഗീകരിച്ച ക്രൂഷേവ് ചെയ്യുന്നതിൽ നിന്നു് വ്യത്യസ്ഥമായി ഇക്കൂട്ടർ തികച്ചും സഹായകമായ ഒരു നിലപാടെടുക്കുകയാണെന്നും ആകത്തുകയായ താല്പര്യങ്ങൾക്ക് വേണ്ടി ആകാംക്ഷ കാട്ടുകയാണെന്നും നടിക്കുകയാണ്. അങ്ങിനെ തിരുത്തൽവാദത്തിനെതിരായ പോരാട്ടത്തിൽ മാർക്സിസ്റ്റ്–ലെനിനിസ്റ്റ്കാരുടെ സമരവീര്യംനിറഞ്ഞ മനക്കരുത്തു നശിപ്പിക്കാൻ ശ്രമിക്കയാണ്. വെട്ടിത്തുറന്നു് പറയുകയാണെങ്കിൽ ‘ഐക്യം’ എന്നതിന്നു് അവർ അർത്ഥമാക്കുന്നതു് തിരുത്തൽവാദത്തോടു് പോരാടുന്നതിൽ നിന്നും, അതിനെ തുറന്നുകാട്ടുന്നതിൽ നിന്നും, നാം വിരമിക്കണം. അവരുടെ തിരുത്തൽവാദ പ്രവർത്തനങ്ങളെ നാം പിന്തുടരണം. ഇതുമല്ലെങ്കിൽ അവരുടെ അത്തരം ചെയ്തികൾ തുടരാൻ അടെ വിട്ടേക്കണം. ഇതു് മാത്രമാണ്.

തിരുത്തൽവാദികൾക്കെതിരായ നമ്മുടെ സമരത്തിൽ അവരുടെ പരുക്കനും അവരുടെ മൃദുലവും ആയ രണ്ടു് അടവുകളേയും കൈ

കാര്യം ചെയ്യാൻ നമുക്ക് കഴിയണം. അവരുടെ എല്ലാ സമ്മർദ്ദത്തേയും നേരിടാൻ നാം തുനിയണം. അവരുടെ ഏതുതരം ഭംഗിവാക്കുകളാലും വഴിതെററിപ്പോകാൻ നാം വിസമ്മതിക്കണം. കഴിഞ്ഞകാലങ്ങളിൽ എല്ലാതരം സമ്മർദ്ദങ്ങളുമുണ്ടായിട്ടും ക്രൂഷേവിനെ എതിർക്കാൻ നമുക്ക് ഭയമില്ലായിരുന്നു. കൂടുതൽ സമ്മർദ്ദം ചുമത്തിയുംകൊണ്ട് ക്രൂഷേവ് നമ്മോട് മറുപടി പറയുമെന്ന് നമുക്ക് പൂർണ്ണമായി അറിയാമായിരുന്നു. എങ്കിൽ കൂടിയും തത്വത്തിലധിഷ്ഠിതമായ നമ്മുടെ സമരത്തിൽ നാം അടിയുറച്ചുനിന്നു. ഇന്നും ക്രൂഷേവിൻെറ പിന്തുടർച്ചാവകാശികളുടെ വിവിധ കപട വേഷങ്ങളും കൌശലങ്ങളുംകൊണ്ട് നാം വഴിതെററിപ്പോകാനും തത്വത്തിലധിഷ്ഠിതമായ നമ്മുടെ സമരം കൈവെടിയാനും പാടില്ല. പകരം നമ്മുടെ നിലപാടിൽ നാം കൂടുതൽ ദൃഢതയോടെ നിൽക്കേണ്ടതും നമ്മുടെ രക്തപതാക കൂടുതൽ ഉയരത്തിൽ പൊക്കിപിടിക്കേണ്ടതുമാണ്.

ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടി ഒരു മാർക്സിസ്റ്റ്-ലെനിനിസ്റ്റ് പാർട്ടിയാണ്, തികച്ചും ഗൌരവബോധമുള്ളതും തത്വം മുറുകെ പിടിക്കുന്നതുമായ ഒരു പാർട്ടിയാണ്. "തത്വത്തിലധിഷ്ഠിതമായ ഒരു നയമാണ് ഒരേയൊരു തികച്ചും ശരിയായ നയം'' എന്ന് മാർക്സിസ്റ്റ്-ലെനിനിസ്റ്റ്കാർ എല്ലായ്പ്പോഴും പ്രതിപാദിച്ചിട്ടുണ്ട്. സമരത്തിൽ ആവശ്യമായ അയവ് പ്രയോഗിക്കുന്നത് തികച്ചും ശരിയാണ്. പക്ഷെ ഇത് തത്വത്തിൻെറ അടിസ്ഥാനത്തിൽ ആയിരിക്കണം ചെയ്യേണ്ടത്. അതായത് അയവുള്ള പ്രയോഗം തത്വത്തെ സേവിക്കണം. തത്വത്തിലധിഷ്ഠിതമല്ലാത്ത പ്രവർത്തനത്തിലെ അയവ് തെററായിരിക്കുന്നതാണ്. അയവിൻെറ പേരും പറഞ്ഞ് തത്വത്തിൻെറ പ്രശ്നങ്ങളിൽ അവ്യക്തതയും ആശയക്കുഴപ്പവും സൃഷ്ടിക്കുന്നതും തെററായിരിക്കും. ഞങ്ങളും ക്രൂഷേവ് തിരുത്തൽ വാദികളും തമ്മിൽ തത്വത്തെ സംബന്ധിച്ച ഒരു കൂട്ടം മൌലികമായ വ്യത്യാസങ്ങൾ വ്യക്തമായി ഉണ്ട്. ശത്രുക്കളേയും സുഹൃത്തുക്കളേയും പരിപൂർണ്ണമായും ക്രൂഷേവ് തിരുത്തൽവാദികൾ പരസ്പരം മാററി പ്രതിഷ്ഠിച്ചിട്ടുണ്ട്. ഞങ്ങളുടെ തത്വത്തിലധിഷ്ഠിതമായ നിലപാട് കൈവെടിഞ്ഞുകൊണ്ട് ക്രൂഷേവ് തിരുത്തൽ വാദികൾക്ക് വഴങ്ങുകയോ

അല്ലെങ്കിൽ അവക്കുവേണ്ടി വിട്ടുവീഴ്ചകൾ ചെയ്യു ഒത്തിണങ്ങുകയോ ചെയ്കയാണെങ്കിൽ അവരെ വെള്ള പൂശുന്നതിന്നും, സോവിയററ് യൂനിയനിലെ ജനതയെ വഞ്ചിക്കാൻ അവരെ സഹായിക്കുന്നതിന്നും, മററു് സോഷ്യലിസ്റ്റ് രാജ്യങ്ങളിലേയും മുഴുവൻ ലോകത്തിലേയും ജനതയെ വഞ്ചിക്കാൻ അവരെ സഹായിക്കുന്നതിന്നും, സാമ്രാജ്യത്വത്തിന്നു് സേവനമനുഷ്ഠിക്കുന്നതിൽ ഈ തിരുത്തൽ വാദികളുമായി കൂട്ടുചേരുന്നതിന്നും സാമമായിരിക്കും അതു്. ഇതു് ഞങ്ങൾ ചെയ്തുവെങ്കിൽ സാർവ്വദേശീയ തൊഴിലാളി വർഗ്ഗവും ലോകത്തെ വിപ്ലവ ജനതയും ഞങ്ങൾക്കൊരിക്കലും മാപ്പുതരുന്നതല്ല.

വളരെ നീണ്ടൊരു കാലത്തോളം ക്രൂഷേവു് തിരുത്തൽവാദത്തെ പരസ്യമായി നിരാകരിക്കാൻ ഞങ്ങൾ മടിച്ചിരുന്നു. ഞങ്ങളുടെ തത്വത്തിലധിഷ്ഠിതമായ നിലപാടിൽ നില്ക്കുവെതന്നെ ചില പ്രശ്നങ്ങളിൽ ക്രൂഷേവിനു് ഞങ്ങൾ വിട്ടുവിഴ്ചകൾ ചെയ്തു. സി. പി. എസ്സ്. യു. നേതാക്കന്മാരെ മാർക്സിസം–ലെനിനിസത്തിന്റെ പാതയിലേക്കു വീണ്ടും തിരിച്ചുകൊണ്ടു വരികയായിരുന്നു ഞങ്ങളുടെ ഉദ്ദേശം. പക്ഷെ നല്ലതിന്നുപകരം ദുഷിച്ചതായിരുന്നു അവർ തിരിച്ചുതന്നതു്. അഭിപ്രായവ്യത്യാസങ്ങളെപ്പററിയുള്ള സത്യം ഞങ്ങൾ എന്തുകൊണ്ടു് സൌഹൃദപാർട്ടികളിലുള്ള സഖാക്കളോടു് പറഞ്ഞില്ല എന്നും ക്രൂഷേവിന്നു് ചില പ്രശ്നങ്ങളിൽ എന്തിന്നു ഞങ്ങൾ വിട്ടുവിഴ്ചകൾ ചെയ്തു എന്നും ഈ പാർട്ടികളിലെ സഖാക്കൾ ഞങ്ങളോടു ചോദിച്ചിരുന്നുവെങ്കിൽ ഇവരിൽ നിന്നുള്ള വിമർശനങ്ങൾ സ്വീകരിക്കാൻ ഞങ്ങൾ സന്നദ്ധരാണെന്നു് സി. പി. എസ്സ്. യു. വിന്റെ കേന്ദ്രക്കമ്മിററിയുടെ തുറന്ന കത്തിനുള്ള ഞങ്ങളുടെ ഒരു മറുപടിയിൽ ഞങ്ങൾ പ്രകടിപ്പിച്ചിരുന്നു. ഞങ്ങളെ സംബന്ധിച്ചിടത്തോളം തിരുത്തൽവാദത്തിന്നെതിരായ സമരത്തിൽ ഇതു് ഒരു സുപ്രധാനമായ ചരിത്രപാഠമാണ്.

സി. പി. എസ്സ്. യു. വിന്റെ പുതിയ നേതാക്കന്മാരെ സംബന്ധിച്ചു് ഞങ്ങൾക്കു് ആശകൾ ഉണ്ടായിരുന്നു. കുറെ മാസങ്ങളോളം ഞങ്ങൾ അവരെ നിരീക്ഷിക്കുകയും കാത്തുനിൽക്കുകയും ചെയ്തു. പക്ഷെ അവർ അതിവേഗത്തിൽ തങ്ങളുടെ യഥാർത്ഥ നിറങ്ങൾ തുറ

ന്നുകാട്ടുകയും തിരുത്തൽവാദത്തിന്റെ പാതയിലൂടെ തുടന്നുകൊണ്ടേ പോകാനുള്ള അവരുടെ ദൃഢനിശ്ചയം പ്രകടിപ്പിക്കുകയും ചെയ്തു. ഈ സാഹചര്യങ്ങളിൽ മാർക്സിസം–ലെനിനിസത്തിന്റെ പ്രത്യയശാസ്ത്രപരമായ നിലപാടുകൾ ദൃഢതയോടെ ഞങ്ങൾക്കും കാത്തുരക്ഷിക്കേണ്ടതുണ്ട്. ക്രൂഷ്ചേവ് തിരുത്തൽ വാദത്തിന്നെതിരായ അടിക്ക് പകരം തിരിച്ചടി നൽകുകയെന്ന ഞങ്ങളുടെ സമരത്തിൽ ഞങ്ങൾക്ക് അടിയുറച്ചു നിൽക്കേണ്ടതുണ്ട്.

സാർവ്വദേശീയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഭാവിയിലും, ജനകീയ വിപ്ലവ സമരങ്ങളുടെ വികാസത്തിലും, മാനവരാശിയുടെ ഭാഗധേയത്തിലും ക്രൂഷ്ചേവ് തിരുത്തൽവാദത്തിന്നെതിരായ സമരത്തിന്ന് ഒരു മർമ്മപ്രധാനമായ സ്ഥാനമുണ്ട്.

തിരുത്തൽവാദം എല്ലായ്പ്പോഴും വിപ്ലവത്തിന്ന് എതിരായതും അതിനെ തുരങ്കം വെയ്ക്കുന്നതുമായ ഒരു ശക്തിയാണ്. വിപ്ലവങ്ങളുണ്ടാകണമെങ്കിലോ അല്ലെങ്കിൽ വിപ്ലവങ്ങൾക്ക് പിന്തുണ നൽകേണമെങ്കിലൊ ക്രൂഷ്ചേവ് തിരുത്തൽ വാദത്തിന്നെതിരായ സമരം അതിന്റെ പരിസമാപ്തി വരെ കൊണ്ടുപോകേണമെന്നതു അത്യന്താപേക്ഷിതമാണ്.

തിരുത്തൽവാദം എല്ലായ്പ്പോഴും സാമ്രാജ്യത്വത്തിന്റെ ഒരു സാമൂഹ്യതാങ്ങ് ആണ്, സാമ്രാജ്യത്വത്തെ സേവിക്കുന്നൊരു ശക്തിയുമാണ. സാമ്രാജ്യത്വത്തോട്, എല്ലാററിലുമുപരിയായി അമേരിക്കൻ സാമ്രാജ്യത്വത്തോടും പോരാടേണമെങ്കിൽ ക്രൂഷ്ചേവ് തിരുത്തൽവാദത്തിന്നെതിരായ സമരം അതിന്റെ പരിസമാപ്തിവരെ കൊണ്ടുപോകേണമെന്നതു് അത്യന്താപേക്ഷിതമാണ്.

മാർക്സിസം–ലെനിനിസത്തിന്നെതിരായും വിപ്ലവ ജനതയ്ക്കെതിരായും പിളർപ്പൻ പ്രവർത്തനങ്ങളിൽ തിരുത്തൽവാദം സ്ഥിരമായി ഏർപ്പെട്ടിട്ടുണ്ട്. വിപ്ലവപരമായ ഐക്യത്തെ സ്ഥിരമായും നശിപ്പിക്കുന്ന ഒരു ശക്തിയാണതു്. മാർക്സിസം–ലെനിനിസത്തിന്റെയും തൊഴിലാളിവർഗ്ഗസാർവ്വദേശീയതത്വത്തിന്റെയും അടിസ്ഥാനത്തിൽ സാർവ്വദേശീയകമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഐക്യം കാത്തു

രക്ഷിക്കാനും ക്രൂഷേവു് തിരുത്തൽ വാദത്തിന്നെതിരായ സമരം അതിന്റെ പരിസമാപ്തിവരെ കൊണ്ടുപോകുകയെന്നതു് അത്യന്താപേക്ഷിതമാണ്.

ആധുനിക തിരുത്തൽവാദത്തിന്നെതിരായ സമര, കഴിഞ്ഞ രണ്ടു വർഷങ്ങളിൽ വമ്പിച്ച വിജയങ്ങൾ നേടിയിട്ടുണ്ട്. തീർച്ചയായും ഈ സമരം വലിച്ചുനീട്ടിപ്പോകുന്ന ഒന്നാണ്. ചില ചുററുലുകളും വളവുകളും വിഷമങ്ങളും ഒഴിവാക്കാവുന്നതല്ല. പക്ഷെ അവസാനത്തിൽ മാർക്സിസം-ലെനിനിസം തിരുത്തൽവാദത്തിന്റെ മേൽ പരിപൂർണ്ണ വിജയംവരിക്കുമെന്നതു് തീർച്ചയാണ്. ഇക്കഴിഞ്ഞുപോയ സംഭവങ്ങളെല്ലാം അതു് തെളിയിച്ചുകഴിഞ്ഞു. ഭാവിയിലും അതു് സ്ഥിരീകരിക്കപ്പെടുന്നതാണ്.

ക്രൂഷേവ് തിരുത്തൽ വാദികൾ എണ്ണമററ വൈരുദ്ധ്യങ്ങളെ അഭിമുഖീകരിക്കുകയാണ്, സോവിയററു് ജനതയുമായോ, സോവിയററു് പാർട്ടി മെമ്പർമാരുമായോ, കേഡർമാരുമായോ (ഇവരാണെങ്കിൽ സോവിയററു് ജനസംഖ്യയുടെ 90 ശതമാനത്തിലധികം വരും) ഉള്ള തങ്ങളുടെ വൈരുദ്ധ്യം അവക്കു് പരിഹരിക്കാൻ കഴിയുന്നില്ല. മാത്രമോ, ലോക ജനസംഖ്യയുടെ 90 ശതമാനം വരുന്ന എല്ലാ രാജ്യങ്ങളിലേയും വിപുലമായ ബഹുജന വിഭാഗങ്ങളുമായും, മാർക്സിസ്റ്റ് -ലെനിനിസ്റ്റുകാരുമായും ഉള്ള തങ്ങളുടെ വൈരുദ്ധ്യവും അവക്കു് പരിഹരിക്കാൻ കഴിയുന്നില്ല. അമേരിക്കൻ സാമ്രാജ്യത്വവും, സോഷ്യലിസ്റ്റ് പാത പിന്തുടരാൻ ദൃഢനിശ്ചയം ചെയ്ത മഹത്തായ സോവിയററു് ജനതയും തമ്മിലുള്ള വൈരുദ്ധ്യവും, അതുപോലെത്തന്നെ തിരുത്തൽവാദികളുടെ സ്വന്തം അണികളിലുള്ള വൈരുദ്ധ്യവും അവക്കു് പരിഹരിക്കാൻ കഴിയുന്നില്ല. ഈ അപരിഹാര്യങ്ങളായ വൈരുദ്ധ്യങ്ങൾതന്നെയായിരുന്നു ക്രൂഷേവിന്റെ രാഷ്ട്രീയജീവിതം തകർത്തു തരിപ്പണമാക്കിയതു്. അയാളുടെ കാൽപ്പാടുകൾ പിന്തുടരുന്ന ഏതൊരാൾക്കും അയാളുടെ അതേ തലവിധി ഒഴിവാക്കാൻ സാദ്ധ്യമാകുന്നതല്ല.

ക്രൂഷേവു് തിരുത്തൽ വാദത്തിന്നെതിരായ സമരത്തിൽ പ്രത്യേകിച്ചും പരസ്യമായ വിവാദം ആരംഭിച്ചതിന്നുശേഷം മാർക്സിസം

ലെനിനിസത്തിന്റെ ശക്തികൾ വൻതോതിൽ വളർന്നിട്ടുണ്ട്. മാർക്സിസം-ലെനിനിസത്തിന്റെ വിപ്ലവപരമായ ശിക്ഷണങ്ങൾ ഇത്ര വിപുലമായി ഒരു കാലവും പ്രചരിപ്പിച്ചിരുന്നില്ല. മാർക്സിസ്റ്റ്-ലെനിനിസ്റ്റ് അണികൾ ഒരു പുതിയ പക്വത പ്രാപിച്ചിട്ടുണ്ട്. ഇന്ന് തിരുത്തൽവാദവിരുദ്ധസമരം നാം മുന്നോട്ടുകൊണ്ടുപോകവെ രണ്ടാം ഇന്റർനാഷനലിന്റെ തിരുത്തൽവാദികളെ എതിർക്കുന്നതിൽ സഖാവ് ലെനിനുണ്ടായ അനുഭവത്തിൽനിന്നും നമുക്ക് ഉപകാരപ്രദമായ പാഠങ്ങൾ സിദ്ധിച്ചിട്ടുണ്ട്. ട്രോട്സ്കിയേയുംബുക്കാറിനേയും എതിർക്കുന്നതിൽ സഖാവ് സ്റ്റാലിനുണ്ടായ അനുഭവത്തിൽനിന്നും ആധുനിക തിരുത്തൽവാദത്തോട് പ്രത്യേകിച്ചും ക്രൂഷേവ് തിരുത്തൽവാദത്തോട് ചെയ്യു പോരാട്ടത്തിൽ ഇപ്പോഴേക്കും നാം നേടിക്കഴിഞ്ഞ അനുഭവത്തിൽ നിന്നും ഉപകാരപ്രദമായ പാഠങ്ങൾ നമുക്ക് സിദ്ധിച്ചിട്ടുണ്ട്. ഈ എല്ലാ അനുകൂല ഘടകങ്ങളേയും നാം പൂർണ്ണമായും ഉപയോഗപ്പെടുത്തേണ്ടതാണ്. അങ്ങനെ ക്രൂഷേവിനെ കൂടാതെയുള്ള ക്രൂഷേവ് തിരുത്തൽവാദത്തോട് ദൃഢതയോടെ നാം പോരാടേണ്ടതാണ്

ലോകത്തെ മനസ്സിലാക്കുക (അറിയുക) എന്നതും അതിനെ മാറ്റുക എന്നതുമാണ് മാർക്സിസ്റ്റ്-ലെനിനിസ്റ്റുകാരുടെ കടമ. ചരിത്രപരമായ വികസനത്തിന്റെ നിയമങ്ങളിൽ വൈദഗ്ധ്യം നേടുകവഴിയും, ബഹുജനങ്ങളുടെ ശക്തിയിൽ ആശ്രയിക്കുകവഴിയും, വിപ്ലവപരമായ സമരംവഴിയും ആണ് മാർക്സിസ്റ്റ്-ലെനിനിസ്റ്റ്കാർ ചരിത്രത്തിന്റെ ചക്രം മുന്നോട്ടു തള്ളിനീക്കുന്നത്. പക്ഷെ തിരുത്തൽവാദികൾ ചരിത്രപരമായ വികസനത്തിന്റെ നിയമങ്ങൾക്കെതിരായാണ് പോകുന്നത്. അവർ പിൻതിരിപ്പനും, ജീർണ്ണിച്ചുകൊണ്ടിരിക്കുന്നതുമായ ശക്തികളുടെ ഭാഗത്തു നില്ക്കുന്നു, ജനങ്ങൾക്കെതിരായി സ്വയം പ്രതിഷ്ഠിക്കുന്നു, വിപ്ലവപരമായ സമരത്തെ എതിർക്കുന്നു. അങ്ങനെ ചരിത്രത്തിന്റെ ചക്രത്തെ പിന്നോക്കം വലിച്ചുനീക്കാൻ ശ്രമിക്കുന്നു. ലെനിൻ പറഞ്ഞപോലെ, "അവസാനവിശകലനത്തിൽ ചരിത്രപരമായ വികസനത്തിന്റെ ശക്തി ആരുടെ പിന്നിലാണോ ആ ഭാഗമാണ് വിജയിക്കുക." ക്രൂഷേവ് തിരുത്തൽവാദത്തിനെതിരായ സമരത്തിന്റെ പരിപൂർണ്ണ വിജയത്തിൽ ഞങ്ങൾക്ക് അതിരററ ആത്മവിശ്വാസമുണ്ട്.

— — — — — — — — — — — — — — — — — — — —

— — — — — — — — — — — — — — — — — — — —

---

അച്ചടിയിൽ:—

1. ചൈനയുടെ വിപ്ലവപരമായ യുദ്ധത്തിലെ തന്ത്രത്തിന്റെ പ്രശ്നങ്ങൾ

2. ഒരൊററ തീപ്പൊരിക്ക് അതിഭയങ്കരമായൊരു കാട്ടുതീയാരംഭിക്കാൻ കഴിയും (പരിഷ്കരിച്ച രണ്ടാംപതിപ്പ്)

3. പാർട്ടികളുളിലെ തെററായ ആശയങ്ങൾ തിരുത്തുന്നതിനെപ്പററി (പരിഷ്കരിച്ച രണ്ടാംപതിപ്പ്)

ജനവരി 1970 വില: 15പ.